ബോട്ടിന്റെ എൻജിൻ ഓഫാക്കി. വളരെ ഭംഗിയുള്ള പള്ളികളും, റെയിൽവേ സ്റ്റേഷനടുത്തുള്ള നാലു നിലയുള്ള സൈക്കിൾ പാർക്കിംഗ് കെട്ടിടവും പുതുമയുള്ള കാഴ്ചകളായിരുന്നു.

ആംസ്റ്റർ ഡാമിനെപ്പറ്റി പറയുമ്പോൾ ആൻഫ്രാങ്കിനെ ഓർക്കാതിരിക്കാൻ വയ്യ. The Diary of a young girl എന്ന പുസ്തകം വായിക്കാത്തവർ വിരളമായിരിക്കും. ജർമനിയിൽ ജനിച്ച യഹൂദ വംശജയായ പെൺകുട്ടിയായിരുന്നു ആൻ. ആനും അവളുടെ കുടുംബവും ഹിറ്റ്ലറുടെ പടയെ പേടിച്ച് കുറേനാൾ ആംസ്റ്റർ ഡാമിൽ താമസമാക്കി. പക്ഷെ 1944 ൽ ഗെസ്റ്റപ്പോകൾഅവരുടെ ഒളിത്താവളം കണ്ടുപിടിക്കുകയും എല്ലാവരെയും കോൺസൻട്രേഷൻ ക്യാംപുകളിൽ കൊണ്ടുപോകുകയും ചെയ്തു. ടൈഫസ് രോഗം പിടിപെട്ടതുമൂലമാകാം ആനും അവളുടെ സഹോദരിയും അവിടെ വച്ച് മരണമടഞ്ഞു. രണ്ടാം ലോകമഹായുദ്ധം അവസാനിച്ചപ്പോൾ എങ്ങനെയൊക്കെയോ രക്ഷപ്പെട്ട ആനിന്റെ പിതാവ് ഓട്ടോ അവരുടെ പഴയ വീട് തിരഞ്ഞുപിടിക്കുകയും , ആനിന്റെ ഡയറി കണ്ടെടുക്കുകയും ചെയ്തു. ലോകത്തിലെ 60 ഭാഷകളിൽ ആ പുസ്തകം പ്രസിദ്ധീകരിക്കുകയും, നിഷ്കളങ്കയായ ആ പെൺകുട്ടിയുടെ കഥ കോടിക്കണക്കിന് വായനക്കാരുടെ കണ്ണുകളെ ഈറനണിയിക്കുകയും, അവരുടെ ഉറക്കം കെടുത്തുകയും ചെയ്തു.

ബോട്ടു യാത്ര കഴിഞ്ഞ് ഞങ്ങൾ കുറച്ചു ദൂരം നടന്ന് മോട്ടിമഹൾ എന്ന പഞ്ചാബി റസ്റ്റാറന്റിലെത്തി. ഞങ്ങൾക്കു വേണ്ടി അവിടെയാണ് ഉച്ചഭക്ഷണം ഒരുക്കിയിരുന്നത്. രോട്ടി, പാലക് പനീർ, ചന, ദാൾ മഖാനി, ചാവൽ, തൈര് എന്നിവയൊക്കെ ചൂടോടെ, രുചിയോടെ കഴിച്ചു. ആജാനബാഹുവായ സിംഗിന് നന്ദി പറഞ്ഞ് ഞങ്ങൾ അവിടെനിന്നിറങ്ങി.

<u>Dam Square അഥവാ Dam:</u> ആംസ്റ്റർ ഡാമിന്റെ ഹൃദയഭാഗം എന്നു വിശേഷിപ്പിക്കാവുന്ന ഒരു ചത്വരം -അതാണ് ഡാം സ്ക്വയർ. ഇവിടെ നിന്നും പല ഭാഗത്തേക്കും റോഡുകൾ നീളുന്നതുകാണാം. സെൻട്രൽ സ്റ്റേഷനിൽ നിന്നും ഏതാണ്ട് 750 മീറ്റർ ദൂരെയാണ് ഡാം സ്ക്വയർ.

അവിടെ കുറച്ചു നേരം ചുറ്റിക്കറങ്ങി. 4 മണിക്ക് എല്ലാവരും ബസ്സിൽ കയറി. ഞങ്ങൾ ബെൽജിയത്തിലേക്കു പുറപ്പെട്ടു. ഭംഗിയും വൃത്തിയുമുള്ള പാതകളും, മരങ്ങളും കുന്നുകളുമൊക്കെ കണ്ട്. 5.30 ന് ഞങ്ങൾ ബെൽജിയത്തിന്റെ തലസ്ഥാനമായ ബ്രസ്സൽസിലെത്തി. എന്റെ സഹപ്രവർത്തകർ ഡോ. ഗോവിന്ദ് രാജിന്റെ ഭാര്യ ഈ നാട്ടുകാരിയാണല്ലോ എന്നോർത്തു.

ബ്രസ്സൽസ് നഗരത്തിന്റെ ഹൃദയഭാഗത്ത് Grand place അഥവാ Grote Market എന്ന central square ഉണ്ട്. അവിടെയാണ് ഗൈഡ് ഞങ്ങളെ കൊണ്ടുപോയത്. വളരെ ഭംഗിയുള്ള കെട്ടിടങ്ങളാൽ ചുറ്റപ്പെട്ട, കല്ലുപാകിയ വിശാലമായ ഒരു ചത്വരമാണ് The Grand place. ബ്രസ്സൽസിലെ Town hall, മ്യൂസിയം, എന്നിവയടക്കം ഈ ചത്വരത്തിനു ചുറ്റും പല മന്ദിരങ്ങളുമുണ്ട്.

ഈ സ്ക്വയറിന്റെ മറ്റൊരു പ്രത്യേകത എന്താണെന്നോ? രണ്ടുവർഷം കൂടുമ്പോൾ, ഓഗസ്റ്റ് മാസത്തിൽ, 77 metres x22 metres (1800 Square metre അഥവാ 19,000 Sq.ft) വിസ്തീർണമുള്ള പൂക്കളം ഇവിടെ ഒരുക്കും. 1971 ലാണ് ആദ്യമായി പൂക്കളമൊരുക്കിയത്. ആ ഉദ്യമം സൂപ്പർ ഹിറ്റായതോടെ രണ്ടു വർഷത്തിലൊരിക്കൽ ഭീമൻ പൂക്കളം ഒരുക്കുന്ന പതിവുതുടർന്നു. ആസമയം കണക്കാക്കി ടൂറിസ്റ്റുകൾ ബ്രസ്സൽസിൽ എത്താനും തുടങ്ങി.

**Manneken Pis :** ഈമൂത്രമൊഴിക്കുന്ന, നഗ്നനായ ഓരാൺകുട്ടിയുടെ പ്രതിമ

യാണ് മാനിക്കിൻ പി. ഒരു ബേസിനിലേക്കാണ് 61 സെന്റിമീറ്റർ മാത്രം ഉയരമുള്ള കുഞ്ഞുണ്ണി മൂത്രമൊഴിക്കുന്നത്. 1618 ലോ 1619 ലോ ആണ് ഇത് സ്ഥാപിച്ചത്. രണ്ടു തെരുവുകൾ കൂടിച്ചേരുന്നിടത്താണ് bronze ൽ നിർമ്മിച്ച ഈ കൊച്ചു പ്രതിമ സ്ഥാപിച്ചിരിക്കുന്നത്.

രസകരമായ പല കഥകളും ഈ പ്രതിമ സ്ഥാപിച്ചതിനു പിന്നിലുണ്ട്. ധനികനായ ഒരു പ്രഭുവിന്റെ രണ്ടുവയസ്സുകാരനായ മകനെ യാത്രയ്ക്കിടയിൽ കാണാതായി. പ്രഭുനാട്ടുകാരെ മുഴുവൻ വിളിച്ചുകൂട്ടി കുഞ്ഞിനു വേണ്ടി നഗരം മുഴുവൻ തിരച്ചിൽ നടത്തി. അപ്പോഴതാ, കുഞ്ഞ് കൂളായി ഒരുപൂന്തോട്ടത്തിൽ മൂത്രമൊഴിച്ച്, സന്തോഷത്തോടെ നിൽക്കുന്നു! കുഞ്ഞിനെ തിരിച്ചുകിട്ടിയ സന്തോഷത്താൽ ആ ധനികൻ ചെറിയൊരു വെങ്കല പ്രതിമ സ്ഥാപിച്ചു എന്ന താണ് പൊതുവെ പറയാറുള്ള ഒരു കഥ.

ഇതിനടുത്തായി വേറൊരു പ്രതിമയും കണ്ടു. ഒരു പട്ടിയേയും അടുത്തി രുത്തി, ചരിഞ്ഞു കിടക്കുന്ന വിശുദ്ധൻ. അയാളുടെ പ്രതിമയുടെ തല മുതൽ പാദം വരെ ഉഴിഞ്ഞാൽ നമുക്ക് നല്ല ആരോഗ്യവും ഐശ്വര്യവും ഉണ്ടാകുമെന്ന് !! ഞങ്ങളെല്ലാവരും സെയ്ന്റിനെ പല പ്രാവശ്യം ഉഴിഞ്ഞു. ഐശ്വര്യമെല്ലാം ഇങ്ങോട്ടു പോരട്ടെ, എന്ന മട്ടിൽ !!

മാനിക്കിൻ പീയുടെ അടുത്ത് ബെൽജിയം ചോക്ലേറ്റ് വിൽക്കുന്ന ധാരാളം കടകൾ കണ്ടു. എല്ലാവരും കുറേശ്ശെ വാങ്ങി. മൂത്രമൊഴിക്കുന്ന കുട്ടന്റെ രൂപത്തിലുള്ള ചോക്ലേറ്റും വിൽക്കാനുണ്ടായിരുന്നു !

ഞങ്ങൾ വീണ്ടും വിശുദ്ധന്റെ പ്രതിമയ്ക്കടുത്തുകൂടി Grand Place ലേക്കു നടന്നു. ജഹാംഗീർ ഭാഞ്ജ വിശുദ്ധനെപ്പറ്റി ഒരു കഥ കൂടി പറഞ്ഞുതന്നു. നാടുവാഴുന്ന രാജാവിന്റെ കൊള്ളരുതായ്മയെപ്പറ്റിയും, കഴിവുകേടുകളെപ്പ റ്റിയും പരസ്യമായി വിമർശിക്കാറുണ്ടായിരുന്നു വിശുദ്ധൻ. അതു കേൾക്കാൻ ആളുകൾ അയാൾക്കു ചുറ്റും കൂടിനിൽക്കുന്നത് പതിവുകാഴ്ചയായി..ഇത് രാജാ വിനെ ചൊടിപ്പിച്ചു. വിമർശകന്റെ നാക്ക് അരിഞ്ഞുകളയാൻ രാജാവ് ഉത്തരവിട്ടു. ഇത് "ന "ബ്രൂയാത് സത്യമപ്രിയം"എന്ന തത്വത്തെ ഓർമ്മിപ്പിച്ചു.

യൂറോപ്പിൽ പൊതുവെ വളരെ വൈകിയാണ് സൂര്യാസ്തമയം. രാത്രി 9 മണിയെങ്കിലുമാവും നന്നായി ഇരുട്ടുപരക്കുവാൻ. ഞങ്ങൾ ഗ്രാന്റ് പ്ലേസിൽ തിരി ച്ചെത്തിയപ്പോൾ സൂര്യാസ്തമയ സമയമായി. അവിടത്തെ കെട്ടിടങ്ങളിലെ സ്വർണ്ണവർണ്ണത്തിലുള്ള പെയിന്റിംഗുകളും, ജനാലകളുടെ ഗ്ലാസ്സുകളും അസ്ത മയ സൂര്യന്റെ ചെങ്കതിരുകളേറ്റ് ഊതിക്കാച്ചിയ പൊന്നുപോലെ വെട്ടിത്തിളങ്ങി.

അന്നത്തെ അത്താഴം ഒഡീഷക്കാരൻ നടത്തുന്ന പഞ്ചാബി റസ്റ്ററന്റിലാ യിരുന്നു. ജീര റൈസ്, രാജ്മ, ദാൾ, പനീർമട്ടർ മസാല, ഗാജർ കാ ഹൽവ, രോട്ടി, തൈര് എന്നിവ എല്ലാവരും സന്തോഷത്തോടെ കഴിച്ചു. നല്ല തണുപ്പുള്ള രാത്രി യായിരുന്നു. ചൂടോടെ ഭക്ഷണം കഴിച്ചപ്പോൾ തണുപ്പിന് അല്പം ശമനം തോന്നി. ബ്രസ്സൽസ് എയർപോർട്ടിന് തൊട്ടടുത്തുള്ള Van Der Valk എന്ന ഹോട്ട ലിൽ check in ചെയ്തു. നല്ല സൗകര്യവും വൃത്തിയുമുള്ള ഹോട്ടൽ. എല്ലാവരും സുഖമായി ഉറങ്ങി.

തുടരും

# വ്യാസനും മക്കളും

ഡോ.കെ.എസ്.രാധാകൃഷ്ണൻ
radhakrishnan.k.r@gmail.com

(മഹാഭാരതത്തിന്റെ രചയിതാവ് മാത്രമല്ല, ആ ഇതിഹാസത്തിൽ ഒരു കൊടുമുടി കണക്കെ തലയുയർത്തിനിൽക്കുന്ന് കഥാപാത്രം കൂടിയാണ് വ്യാസൻ. വ്യാസനും മക്കളും തമ്മിലുള്ള ബന്ധം അനാസക്തിയുടെ അപൂർവ മായ യാത്രയാണ്)

വായുമാത്രം ഭക്ഷിച്ച് ഒരു നൂറ്റാണ്ട് ശിവനെ തപസ്സു ചെയ്ത് സംപ്രീത നാക്കി. വ്യാസൻ നേടിയ പുത്രനാണ് ശുകൻ. തപസ്സിന്റെ തീവ്രതയിൽ വ്യാസന്റെ ജട തീജ്വാലപോലെ ശോഭിച്ചു.അഗ്നി. ജലം. വായു. ഭൂമി. ആകാശം എന്നീ പഞ്ചഭൂതങ്ങളുടെ ധീരതയുള്ള മകനുവേണ്ടിയാണ് വ്യാസൻ തപസ്സു ചെയ്തത്. ശിവൻ പ്രസാദിച്ചു. അത്രയ്ക്ക് കഠിനമായിരുന്നു വ്യാസന്റെ തപസ്സ്. പഞ്ചഭൂത പരിശുദ്ധനും ആത്മാവും ബുദ്ധിയും ബ്രഹ്മത്തിൽ സ്ഥിരമായവനും മൂന്നുലോകവും പരക്കുന്ന തേജസ്സോടുകൂടിയവനുമായ പുത്രനെ വ്യാസന് ലഭിക്കുകയും ചെയ്തു.

ശുകനെ വ്യാസൻ ശിഷ്യനായും സ്വീകരിച്ചു. വ്യാസന് വേറെ നാല് ശിഷ്യർകൂടിയുണ്ട്. ജൈമനി. സുമന്തു. പൈലൻ. വൈശമ്പായൻ. പഠനം കഴിഞ്ഞ് പിരിഞ്ഞു പോകുമ്പോൾ ശിഷ്യർ ഗുരുവിൽ നിന്ന് ആവശ്യപ്പെട്ട ഏക വരം തങ്ങളല്ലാതെ വേറെ ശിഷ്യർ ഇനി ഗുരുവിന് ഉണ്ടാകരുത് എന്നു മാത്രമാണ്. ലോകം മുഴുവൻ വേദം പരത്തുന്നതിനുവേണ്ടി ശിഷ്യരെ ഗുരു പറഞ്ഞുവിട്ടു. ഈ അഞ്ചുപേരിൽ വേദം ഉറച്ചു നിൽക്കുമെന്ന വരവും ഗുരു ശിഷ്യർക്ക് നൽകി. അധികാരം. പണം. പദവി. പ്രശസ്തി എന്നീ ലോകഭോഗങ്ങളല്ല മഹത്വത്തിന്റെ ആധാരമെന്ന് വ്യാസൻ ശുകനെ പഠിപ്പിച്ചു. അറിവാണ് പരമമഹത്വം. അറിവ് നേടുന്നതും സംരക്ഷിക്കുന്നതും പ്രചരിപ്പിക്കുന്നതുമാണ് മഹാകർമ്മം. ഈ അറിവാകട്ടെ തപസ്സിൽ നിന്നാണ് ഉണ്ടാകുന്നത്. മനോനിയന്ത്രണത്തലൂടെ ഇന്ദ്രിയ നിഗ്രഹവും വരുത്തലാണ് തപസ്സ്.

ആജന്മശുദ്ധനാണ് ശുകൻ. വ്യാസൻ അരണി കടഞ്ഞുകൊണ്ടിരിക്കെ അരണിയിൽ നിന്ന് പൊങ്ങി വന്നവനാണ് ശുകൻ. അരണി കടഞ്ഞു കൊണ്ടിരിക്കെ സുരസുന്ദരിയായ ഘൃതായിയുടെ രൂപലാവണ്യം വ്യാസമനസ്സിനെ വശീകരിച്ചു. അടക്കാൻ കഴിയാത്ത കാമമോഹം മൂലം രേതഃസ്ഖലനമുണ്ടായി. അത് കടഞ്ഞുകൊണ്ടിരുന്ന അരണിയിൽ പതിച്ചു. അങ്ങനെ അരണി ഗർഭത്തിൽ നിന്ന് ഉണ്ടായവനാണ് ശുകൻ എന്ന് അലങ്കാര ഭാഷയിൽ പറയാം. കത്തുന്ന അഗ്നിപോലെ തേജസ്സാർന്ന അവനെ സുരഗംഗ കുളിപ്പിച്ചു. പരിപാലിച്ചു. ഭഗവാൻ ശിവൻ അവനെ ഉപനയിപ്പിച്ചു. വ്യാസന്റെ രമ്യാശ്രമത്തിൽ , ഹിമവൽ ശൃംഗത്തിൽ ശുകൻ താമസിച്ച് പഠിച്ചു.

ആജന്മമുക്തനായ അവന്റെ ആദ്യഗുരുവ്യാസൻ തന്നെ. കാലം ലോകത്തെ സൃഷ്ടിക്കുന്നു. കാലം ലോകത്തെ സംഹരിക്കുന്നു. അതുകൊണ്ട് കാല സ്വരൂപം അറിയണമെന്ന് ഗുരു ശിഷ്യനെ ഉപദേശിച്ചു. പഠനം അവന് ഉഗ്രമായ തപസ്സായി മാറി. അതുകൊണ്ട് ബ്രഹ്മചര്യം. ഗാർഹസ്ഥ്യം. വാനപ്രസ്ഥം എന്നീ

മൂന്ന് ആശ്രമങ്ങളിലും അവന് താത്പര്യമുണ്ടായിരുന്നില്ല. നാലാമത്തെ ആശ്രമമായ സന്ന്യാസാശ്രമത്തിലായിരുന്നു അവന്റെ ശ്രദ്ധയും നിഷ്ടയും. മൂന്ന് ആശ്രമങ്ങളിലൂടെ കടന്നുവന്നാൽ മാത്രമേ നാലാമത്തെ ആശ്രമമായ സന്ന്യാസത്തിലെത്താൻ കഴിയൂ എന്ന പൊതുവിശ്വാസം ശുകനെ സംബന്ധിച്ച് ബാധകമായിരുന്നില്ല. ആജന്മമുക്തന്മാർക്ക് അതിന്റെ ആവശ്യമില്ലെന്ന് വ്യാസൻ വിശദീകരിക്കുകയും ചെയ്തു. ധർമപാലനം നടത്തി. മോക്ഷജ്ഞാനം നേടുന്നതിനായി മിഥിലാധിപനായ ജനകന്റെ അടുത്തേക്ക് ശുകനെ വ്യാസൻ പറഞ്ഞയച്ചു.

അധികാരത്തെ അനാസക്തമയി വിനിയോഗിച്ച് രാജർഷിയാണ് ജനകൻ. ജീവൻമുക്തൻ എന്നു വേണമെങ്കിൽ വിശേഷിപ്പിക്കാവുന്ന മഹത്ത്വമുണ്ട്. ജനകന്റെയടുത്ത് പോകുമ്പോൾവ്യാസൻ മകന് നൽകുന്ന ഉപദേശം ശ്രദ്ധേയമാണ്: ഉണ്ണി, നീ നിന്റെ പ്രഭാവം കാണിക്കരുത്. ശുകൻ ഗഗനചാരിയാണ്. ആകാശത്തിലൂടെ അതിവേഗത്തിലെത്തിലെത്താൻ കഴിയും. പക്ഷേ, സാധാരണ മനുഷ്യനെപ്പോലെ നടന്നുവേണം ചെല്ലാനെന്ന് വ്യാസൻ ഉപദേശിച്ചു. ജ്ഞാനിയാണെന്ന അഹങ്കാരം കാണിക്കരുത്. വിനയത്തോടെ പെരുമാറണം. വിനയമില്ലാത്തവന് വിദ്യ വഴങ്ങില്ല. വ്യാസൻ ശുകനെ ഓർമിപ്പിച്ചു. ഒരു ചെറിയ തെറ്റുപോലും തന്റെ മകന് പറ്റരുതെന്ന് വ്യാസൻആഗ്രഹിച്ചു. ജനകൻ ശുകന്റെ എല്ലാ സംശയങ്ങളും ദൂരീകരിക്കുമെന്ന് വ്യാസൻ ഉറപ്പിച്ചുപറഞ്ഞു.

ശുകൻ നടന്നുപോയി. കാടുകളും മലകളും താണ്ടി. നദീതീരങ്ങളിലൂടെ തീർഥങ്ങൾ കണ്ട് സാധാരണമനുഷ്യനായി ശുകൻ നടന്നു. മണൽക്കാടുകൾതാണ്ടി മലഞ്ചെരിവുകളിൽ വിശ്രമിച്ച് കായ്കനികൾ ഭക്ഷിച്ച് ശുക്രൻ നടന്നു. ജീവിച്ചു. ഹൂണന്മാരുടെ പ്രദേശങ്ങളും ചീനരുടെ ദേശങ്ങളും പിന്നിട്ട് ആര്യവനത്തിലെത്തി. അനേകം പട്ടണങ്ങൾ, അവിടത്തെ വേഷഭൂഷകളെല്ലാം കണ്ടും മനസ്സിലാക്കിയും ശുകൻ വിദേഹരാജ്യത്ത് എത്തി. ഈ കാഴ്ചകളും കാഴ്ചകളിലെ ആർഭാടങ്ങളും ശുകനെ ആകർഷിച്ചില്ല. അങ്ങനെ ലോകത്തിന്റെ പരിച്ഛേദം മുഴുവൻ നടന്നു കണ്ട ശുകൻ ജനകപുരിയുടെ കൊട്ടാരവാതിൽക്കലെത്തി ധ്യാനം പൂണ്ടുനിന്നു. ജനകമഹാരാജനാകട്ടെ ശുകനെ കാത്തിരിക്കുകയായിരുന്നു.

കാവൽക്കാർ അവനെ വാക്കുകളാൽ മുറിവേല്പിച്ചു. ഒരു സാധാരണ മനുഷ്യൻ ഏതു കൊട്ടാരവാതിൽക്കൽ എത്തിയാലും ഉണ്ടാകുന്ന അപമാനം ശുകനും ഏൽക്കേണ്ടിവന്നു. പക്ഷേ ശുകൻ അതിൽ കുലുങ്ങിയില്ല. അവന് തളർച്ചയും ക്ഷീണവുമുണ്ടായില്ല. സന്ദേശവാഹകർ അവനെ പ്രമദവനത്തിലെത്തിച്ചു. സൗന്ദര്യവും ആർഭാടവും നിറഞ്ഞു നിന്ന പ്രമദവനത്തിൽ അപ്സരസ്സുകളെപ്പോലെയുള്ള സ്ത്രീകൾ അവനെ പൂജിച്ചു. കാമലീലകളിൽ ചതുരകളായ വേശ്യാമണികൾ അവനെ വശഗതനാക്കാൻ നോക്കി. കൊട്ടാരത്തിലെ കാമഹേതുകങ്ങളായഅർഥവൈവിധ്യങ്ങൾ അനാസക്തിയോടെ നേരിട്ട ശുകനിൽ ഒരു മാറ്റവും അവ ഉണ്ടാക്കിയില്ല. അഗ്നിശലാകപോലെ ശുകൻ രാജഗൃഹത്തിൽ പ്രവേശിച്ചു. ജനകൻ മന്ത്രിമാരൊത്ത് മുറപ്രകാരം ശുകനെ സ്വീകരിച്ചു.

ഗുരുവും രാജാവുമായ ജനകനെ ശുകൻ ഉപചാരപൂർവം വണങ്ങി. അച്ഛൻ പറഞ്ഞയച്ചതാണെന്നും ബന്ധമോക്ഷങ്ങളെക്കുറിച്ച് അറിയണമെന്നും ശുകൻ ആമുഖമായി പറഞ്ഞു. പ്രവൃത്തിയും നിവൃത്തിയും തമ്മിലുള്ള വ്യത്യാസമാണ് പ്രധാനമായും അവന് അറിയേണ്ടിയിരുന്നത്. ധർമാധർമവിവേചനമില്ലാതെ ചെയ്യുന്ന നിരന്തര കർമമാണ് പ്രവൃത്തി. പ്രവൃത്തിനിരതൻ ശരിതെറ്റുകളെക്കുറിച്ച് ഓർക്കില്ല. നിവൃത്തിനിരതൻ നിഷ്ക്രിയനുമാണ്. അയാൾ ശരിയും

ചെയ്യില്ല. തെറ്റും ചെയ്യില്ല. ഇതിലേതാണ് അഭികാമ്യം. മൂന്നാമതൊരു മാർഗമുണ്ട്. പ്രവൃത്തിക്കും നിവൃത്തിക്കും അപ്പുറം നിൽക്കുന്നതാണ് നിഷ്കാമ കർമ്മമെന്നും നിഷ്കാമകർമത്തിലൂടെ നിത്യമുക്തിനേടിയവനാണ് ജനകൻ എന്ന കാര്യം നാം മറക്കരുത്. ഈ സംശയം തീർക്കാൻ ജനകനല്ലാതെ മറ്റൊരാളില്ല. എന്നതു കൊണ്ടാണ് ശുകനെ ജനകനടുത്തേക്ക് വ്യാസൻ അയച്ചത്.

നിർദ്വന്ദ്വനായ ഒരുവൻ മൂന്ന് ആശ്രമങ്ങളിലൂടെ കടന്ന് നാലാമത്തെ ആശ്രമത്തിലെത്തണമെന്ന് നിർബന്ധമുണ്ടോ എന്നായിരുന്നു ശുകന്റെ അടുത്ത സംശയം. ആശ്രമഭേദം ജ്ഞാനിക്ക് ബാധകമല്ല. ഏത് ആശ്രമത്തിലും ഏതൊരാൾക്കും ബ്രഹ്മജ്ഞാനിയാകാവുന്നതാണ്. സംസാരസാഗരത്തിൽ കഴിയുന്ന ആർക്കും ഏത് അവസ്ഥയിലും ജ്ഞാനം നേടാവുന്നതാണ്. സംസാരസാഗരം, ജീവിതദുരന്തദുഃഖങ്ങൾ എന്നിവ തരണം ചെയ്യാനുള്ള യാനപാത്രം ജ്ഞാനമാണ്. ആ ജ്ഞാനത്തിലേക്ക് നയിക്കുന്നവനാണ് ഗുരു. സാഗരം താണ്ടി മറുകരയെത്തിയാൽ തോണിയെയും തോണിക്കാരനെയും കൂട്ടി ആരും സഞ്ചരിക്കാറില്ല. പരമസത്യസാക്ഷാത്കൃതനാകുന്ന ഒരുവന് ഗുരുവിനെയും ജ്ഞാനത്തെയും ആവശ്യമില്ല. അതുകൊണ്ട് നിർദ്വന്ദ്വാവസ്ഥയിൽ,

അതായത് രണ്ടല്ല എന്ന അദ്വൈതാവസ്ഥയിൽ എത്തിയ ഒരുവന് ഗുരുവും ജ്ഞാനവും തമ്മിലുള്ള ഭേദവിചാരവും ഉണ്ടാകില്ല. എല്ലാ ഭേദവിചാരവും അസ്തമിച്ച് സമചിത്തനാകുന്ന ഒരുവനാണ് ബ്രഹ്മജ്ഞാനി. ആ സമചിത്തത ശുകനിൽ കാണുന്നുവെന്നും അതുകൊണ്ട് ശുകൻ ബ്രഹ്മജ്ഞാനിയാണെന്നും ജനകൻ പറഞ്ഞു.

ശുകൻ ആകാശമാർഗം പറന്ന് ഹിമാലയത്തിൽ സ്ഥിതി ചെയ്യുന്ന വ്യാസന്റെ രമ്യാശ്രമത്തിലെത്തി. വ്യാസനും ശിഷ്യരും വേദഘോഷത്തിലൂടെ ഹൈമവതിയെ എന്നും ബ്രഹ്മമയമാക്കിയിരുന്നു. വേദത്തെ എപ്പോഴും വാക്യാർത്ഥത്തോടെ സ്മരിക്കണമെന്ന് ശിഷ്യരെ വ്യാസൻ എപ്പോഴും ഉപദേശിക്കുമായിരുന്നു. അർഥമറിയാതെ വേദം ഘോഷിച്ച് നടക്കുന്നവർഎന്നും അനർത്ഥമുണ്ടാക്കും. നേരില്ലാതെ അറിവുപകരുന്നവനും അധഃപതിക്കും. അതുകൊണ്ട് അനർഹന് വേദം ദാനം ചെയ്യരുത്. ശിഷ്യർ വിരണ്ടു പോയപ്പോൾ അച്ഛനും മകനും ഒരുമിച്ചിരുന്ന് വേദഘോഷണം നടത്തി. ജ്ഞാനവൈരാഗ്യതത്ത്വം ശുകൻ നാരദനിൽ നിന്നാണ് അഭ്യസിച്ചത്. എല്ലാം പറഞ്ഞതിനുശേഷം നാരദൻ പറഞ്ഞു. സത്യം തന്നെയാണ് പരമശ്രേഷ്ഠംപരമഫലദായകവും സത്യംതന്നെ. എല്ലാത്തിലും തന്നെയും തന്നിൽ എല്ലാത്തിനെയും കാണുന്നതാണ് പരമസത്യദർശനം. ഈ സത്യദർശനത്തോടെ ശുകന്റെ വിദ്യാഭ്യാസം തീർന്നു.

പിന്നീട്, ശുകൻ ആകാശമാർഗം യാത്ര തിരിച്ചു. പുത്രനോടുള്ള മമത കാരണം കരഞ്ഞകൊണ്ട് വ്യാസൻ മകന്റെ പിന്നാലെ ഓടി. "മകനേ നിൽക്കു, ഞാൻ നിന്നെയൊന്ന് കൺകുളിർക്കെ കാണട്ടെ." സർവസംഗവിമുക്തനായി ആത്മാവിൽ ആത്മാവിനെ ഉറപ്പിച്ചുകൊണ്ട് ഹിമശൈലശൃംഗത്തിലൂടെ ശുകൻ പറന്നു. പിറകെ അച്ഛനും സർവചരാചരങ്ങളും അവന്റെ ഗതിയെ ദർശിച്ചു. മേരുപർവ്വതം കടന്ന് ഗിരിശൃംഖത്തിൽ, ഗിരിശൃംഖം പിളർന്ന് ആകാശത്തിലേക്ക് ശുകൻ ഉയർന്നു. അപ്പോൾ ദേവഗംഗയായ മന്ദാകിനിയിൽ വിവസ്ത്രകളായി നീരാടി നിന്ന അപ്സരസ്സുകൾ ലജ്ജിച്ചു. തൊട്ടുപിറകെ വ്യാസൻ എത്തിയപ്പോൾ അവർ നാണിച്ച് പുടവ വാരിച്ചുറ്റി മറഞ്ഞുനിന്നു. അപ്പോൾ വ്യാസൻ ഓർത്തു. ശുകൻ കാമവിമുക്തനായിരിക്കുന്നു. തന്നിൽ ഇപ്പോഴും കാമം അവ

ശേഷിച്ചിരിക്കുന്നു. വ്യാസൻ ലജ്ജിച്ച് ചിരിച്ചു.

ശുകൻ പഞ്ചഭൂതങ്ങളിൽ വിലയം പ്രാപിച്ചു. അതിനുമുമ്പ് ശുകൻ സർവചരാചരങ്ങളോടും പറഞ്ഞു.തന്റെ അച്ഛൻ വന്നുവിളിക്കുമ്പോൾ അവനു വേണ്ടി അവർ വിളികേൾക്കണമെന്ന്. മകനേ ശുകാ...എന്ന് അലറിക്കരഞ്ഞ് വിളിച്ചുകൊണ്ട് പിന്നാലെയെത്തിയ വ്യാസന് കേൾക്കാൻ സർവചരാചരാങ്ങളും ഒപ്പം വിളികേട്ടു. ഇത്രയ്ക്ക് വാസ്തല്യത്തോടെ ഒരച്ഛനും ഒരു മകനെയുംവിളിച്ചിട്ടുണ്ടാവില്ല. ഒരു മകനും ഇത്രയ്ക്ക് ആർദ്രമായി വിളികേട്ടിരിക്കയുമില്ല. വ്യാസപുത്രൻ പ്രപഞ്ചവ്യാപ്തമായി നിറഞ്ഞു നിൽക്കുന്നു.

**വ്യാസന് വേറെ മൂന്നുമക്കൾ കൂടിയുണ്ട്. ധൃതരാഷ്ട്രർ, പാണ്ഡു, വിദുരർ, എന്നിവരാണ് അവർ.** ഈ മക്കളുടെ ജനനകഥ പ്രസിദ്ധമാണ്. ശാപഗ്രസ്തനായ വസു ഗംഗയിൽ ശന്തനുവിന്റെ പുത്രനായി ജനിച്ചതാണ് ഭീഷ്മർ. ദേവവ്രതൻ ശന്തനുവിന്റെ രണ്ടാം വിവാഹത്തിനു വേണ്ടി ഭിഷ്മ പ്രതിജ്ഞയെടുത്തതും ശന്തനു-സത്യവതി ദമ്പതിമാർക്ക് ചിത്രാംഗദൻ എന്നും വിചിത്രവീര്യൻ എന്നും രണ്ട് പുത്രന്മാരുണ്ടായതും പ്രസിദ്ധമായ കഥതന്നെ. ശന്തനു മരിച്ചപ്പോൾ ചിത്രംഗദൻ രാജാവായി.

ചിത്രാംഗദൻ എന്നുപേരായ ഒരു ഗന്ധർവനുമായുണ്ടായ യുദ്ധത്തില രാജാവായ ചിത്രാംഗദൻ മരിച്ചു തുടർന്ന് വിചിത്രവീര്യനെ രാജാവായി വാഴിച്ചു. കാശിരാജാവിന്റെ മൂന്നുമക്കളും -അംബ, അംബിക, അംബാലിക-ഒറ്റത്തേരിൽ യുദ്ധം ചെയ്തുനേടി അനുജനുവേണ്ടി ഗംഗാദത്തൻ കൊണ്ടുവന്നു. അംബയെ വിട്ടയച്ചു. അംബികയെയും അംബാലികളെയും വിചിത്രവീര്യൻ വിവാഹം കഴിച്ചു.

അവരുമായി രമിച്ചുമദിച്ച് ഏഴുകൊല്ലം ജീവിച്ചപ്പോഴേക്കും വിചിത്രവീര്യൻ ക്ഷയം പിടിച്ച് മരിച്ചു. രാജ്യം അനാഥമാകാതിരിക്കാനായി വിധവകളായ പുത്ര വധുക്കളിൽ സന്താനോത്പാദനം നടത്താൻ സത്യവതി പറഞ്ഞെങ്കിലും ഗംഗാദത്തൻ വഴങ്ങിയില്ല. അങ്ങനെയാണ് വ്യാസൻ അവരിൽ സന്താനോത്പാദനം നടത്തിയത്. സത്യവതി മരുമക്കളെ സമ്മതിപ്പിച്ചു. അംബിക മണിയറയിൽ കാത്തിരുന്നു. വ്യാസന്റെ വൈരൂപ്യം കണ്ട് കണ്ണുപൊത്തി. അതുകൊണ്ട് പതിനായിരം ആനയുടെ കരുത്തുള്ള വ്യാസപുത്രൻ ധൃതരാഷ്ട്രർ അന്ധനായി. അംഗവൈകല്യമുള്ളവന് രാജ്യഭരണത്തിന് അവകാശമുണ്ടായിരുന്നില്ല. രണ്ടാമത്തെ മക്കളെ സമ്മതിച്ചു.അവളും വ്യാസരുപം കണ്ട് വ്യാസരൂപം കണ്ട് വിവർണയായി. അതുകൊണ്ട് പാണ്ടനായ പാണ്ഡു ജനിച്ചു. മറ്റൊരു പുതനു വേണ്ടി അംബികയെ വീണ്ടും നിർബന്ധിച്ചു. ബുദ്ധിമതിയായ അംബിക തന്റെ ദാസിയെ അണിയിച്ചൊരുക്കി വിട്ടു. അവൾ പൂർണ്ണമനസ്സോടെ വ്യാസനെ സ്വീകരിച്ചു. അതിൽ ജനിച്ച മകനാണ് മഹാപണ്ഡിതനായ വിദുരർ.

ഈ പുത്രൻ കൃഷ്ണ ദ്വൈപായനസുത്രൻ എന്ന് പേരുകേട്ടവൻ വിദുരർ മാത്രമാണ്. അന്ധനായ ധൃതരാഷ്ട്രർക്ക് രാജ്യഭാരം ലഭിച്ചില്ല. മൂത്ത സഹോദരനുള്ള എല്ലാ പരിഗണനയും നൽകിയാണ് പാണ്ഡുരാജ്യം ഭരിച്ചത്. അതികാമിയായിരുന്ന പാണ്ഡുവാകട്ടെ മൃഗശാപം മൂലം അകാലചരമം പ്രാപിച്ചു. മാത്രമല്ല. ഒരു സ്ത്രീയുമായും കാമരതിയിലേർപ്പെടാൻ അദ്ദേഹത്തിന് കഴിയാതെയും വന്നു. രാജ്യം അനാഥമാകാതിരിക്കാനും പുന്നാഗനരകത്തിൽ നിന്ന് മോചനം നേടുന്നതിനുമായി പുത്രന്മാരെ നിയമപ്രകാരം ജനിപ്പിക്കാൻ പാണ്ഡു പത്നിമാരോട് ആവശ്യപ്പെട്ടതും പാണ്ഡവർ ജനിച്ചതും എല്ലാവർക്കും അറിയാവുന്ന കാര്യം. ധൃതരാഷ്ട്ര പുത്രന്മാരായി കൗരവരുമുണ്ടായി. അവരുടെ കാമ

ലോഭനാശങ്ങളുടെ കഥയാണ് മഹാഭാരത കഥയെന്ന് സംക്ഷിപ്തമായി പറയാവുന്നതാണ്.

വ്യാസപുത്രരായ ധൃതരാഷ്ട്രർ, പാണ്ഡു എന്നിവരുടെയും വ്യാസപുത്രനായ ശുകന്റെയും ജീവിത താരതമ്യം കൂടി മഹാഭാരത കഥയിലുണ്ട്. ശുകനോടുണ്ടായിയിരുന്ന മമത വ്യാസന് ഒരിക്കലും മറ്റു പുത്രന്മാരോട് ഉണ്ടായിരുന്നില്ല. മറ്റു പുത്രരും അവരുടെ പുത്രരും വ്യാസന്റെ നിർദ്ദേശങ്ങൾക്കും ഉപദേശങ്ങൾക്കും അനുസരിച്ച് ജീവിച്ചവരുമല്ല. ആജന്മമുക്തനായ ശുകനും അതികാമികളായ വൈചിത്ര്യവീര്യരും അവരവരുടെ ജീവിതമാണ് നയിച്ചത്. അതികാമപരവശരായവരുടെ അതിക്രിയകൾ കുമിഞ്ഞുകൂടിയപ്പോൾ ലോകവിനാശകരമായ യുദ്ധമായി അത് മാറി. ആ ജന്മമുക്തനായ ശുകൻ പഞ്ചഭൂതങ്ങളിൽ ലയിച്ചപ്പോൾ ചരാചരങ്ങൾ ആർദ്രതയോടെ ഒരു അച്ഛന്റെ വിലാപത്തോട് പ്രതികരിച്ചു. എന്നാൽ, അതികാമികൾക്കിടയിൽ ജീവിച്ചുകൊണ്ട് അവരുടെ അർഥകാമാന്ധതയെ കണ്ടറിഞ്ഞുകൊണ്ടാണ് മഹാഭാരത്തിന്റെ അവസാനത്തിൽ രണ്ട് കൈയും, ആകാശത്തേക്ക് ഉയർത്തി വ്യാസൻ കരഞ്ഞത്. അർഥകാമങ്ങൾ നേടാനും ധർമമാണ് മാർഗമെന്ന് താൻ പറഞ്ഞിട്ട് ആരും കേൾക്കുന്നില്ലല്ലോ എന്നായിരുന്നു വ്യാസന്റെ സങ്കടം. എന്നാൽ, തന്റെതന്നെ വംശപരമ്പര അത് കേട്ടില്ല എന്ന ദുഃഖം അദ്ദേഹത്തിനുണ്ടായിരുന്നു. അതായത്, ധാർമനിഷ്ഠമായ ജീവിതം നയിച്ചാൽ മാത്രമേ അർഥകാമങ്ങൾ പോലും നിലനിൽക്കുയുള്ളൂ. പക്ഷേ, തന്റെ ഈ മക്കൾക്ക് അത് മനസ്സിലായില്ല.

കടപ്പാട് : മാതൃഭൂമി

# അണ്ണാറക്കണ്ണനും തന്നാലായത്

ഡോ.ആശാജയകുമാർ

അപ്രതീക്ഷിതമായി പെയ്ത കനത്ത മഴയിൽ കേരളത്തിലെ 44 നദികളും കരകവിഞ്ഞൊഴുതി. ഡാമുകളിലെ സംഭരണ ശേഷിക്കപ്പുറം വെള്ളം നിറഞ്ഞതോടെ ഡാമുകൾ തുറന്നു വിട്ടു. അതിനു പുറമെ ഉരുൾപൊട്ടലും. കേരളം കണ്ട ഏറ്റവും വലിയ ദുരന്തമാണ് കഴിഞ്ഞ ദിവസങ്ങളിൽ നാം കണ്ടത്. എത്രയോ പേർ ഭവനരഹിതരായി. 450 ഓളം പേർക്ക് ജീവഹാനി സംഭവിച്ചു. ഉണ്ണാനും ഉടുക്കാനുമില്ലാതെ ലക്ഷക്കണക്കിന് ആളുകൾ അഭയാർത്ഥി കേന്ദ്രങ്ങളിലെത്തി. കോഴിക്കോട് പോലെ ചുരുക്കം ചില സ്ഥലങ്ങളിലെ നമ്മളെപ്പോലുള്ളവർ ദൈവാധീനം കൊണ്ട് രക്ഷപ്പെട്ടു.

കേരളത്തിലെ ജനങ്ങളും സാമൂഹിക പ്രവർത്തകരും, ഭരണകൂടവും ഒത്തൊരുമിച്ചു പ്രവർത്തിച്ചതുമൂലം ദുരന്തത്തിന്റെ വ്യാപ്തി അല്പമൊന്നു കുറഞ്ഞു. ഈ ജനങ്ങളെയൊക്കെ സഹായിക്കേണ്ടത് നമ്മുടെയെല്ലാം കർത്തവ്യമാണ്. നമുക്ക് എന്തൊക്കെ ചെയ്യാൻ കഴിയുമെന്നു നോക്കാം-

1. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസനിധി, പ്രുമുഖ പത്രങ്ങളുടെ ദുരിതാശ്വാസനിധി സുദീന്ദ്ര ചാരിറ്റബൾ ട്രസ്റ്റ് എന്നിവയിലേക്ക് കയ്യയച്ചു സംഭാവന നല്കാം. (ഇതിനിടയ്ക്ക് ധനസമാഹരണത്തിന് പല വ്യാജ അക്കൗണ്ടുകളും തുറന്നിട്ടുണ്ട്. അവരെ സൂക്ഷിക്കുക.) അവരവരുടെ സാമ്പത്തിക സ്ഥിതിയനുസരിച്ച്,. സേതുബന്ധന സമയത്ത് അണ്ണാറക്കണ്ണൻ ശ്രീരാമനെ സഹായിച്ചതു പോലെ, സഹായിക്കാവുന്നതാണ്.

2. ഭക്ഷണ സാമഗ്രികൾ- അരി, ധാന്യങ്ങൾ തുടങ്ങി അടുക്കളയിൽ ആവശ്യമുള്ള സാധനങ്ങൾ കളക്ടറേറ്റിലോ പ്രാദേശിക ഭരണ കേന്ദ്രങ്ങളിലോ എത്തിക്കാം

3. ശുദ്ധ ജലം- പലയിടത്തും ശുദ്ധജലസ്രോതസ്സുകൾ മലിനമായതു കൊണ്ട് പകർച്ച വ്യാധികൾ (കോളറ, ടൈഫോയ്ഡ്, മഞ്ഞപ്പിത്തം) പടർന്നു പിടിക്കാൻ സാധ്യതയുണ്ട്. ശുദ്ധജലം നേരിട്ട് എത്തിച്ചു കൊടുക്കാൻ പറ്റുമെങ്കിൽ വളരെ നല്ലത്.

4. വസ്ത്രം - കുഞ്ഞുങ്ങൾ മുതൽ വൃദ്ധരായ സ്ത്രീ പുരുഷന്മാർവരെയുള്ളവർക്ക് വസ്ത്രങ്ങൾ - കഴിയുന്നതും പുതിയവ - നൽകാം.

5. മരുന്നുകൾ- മരുന്നുകൾ വാങ്ങാൻ ധനസഹായം നൽകുന്നതാണ് നല്ലത്. ആവശ്യാനുസരണം ആരോഗ്യവകുപ്പ് മരുന്നുകൾ വാങ്ങി വിതരണം ചെയ്തു കൊള്ളും.

എനിക്ക് സാമ്പത്തിക ശേഷിയുമില്ല, കായിക ക്ഷമതയുമില്ല, എനിക്കെന്തു ചെയ്യാൻ കഴിയും എന്നു വിചാരിക്കുന്നവരും ഉണ്ടാകും. പ്രളയത്തിന്റെ ദുരിതം അനുഭവിക്കുന്നവരുടെ വിഷമങ്ങൾ കുറയാൻ ആത്മാർത്ഥമായി പ്രാർത്ഥിക്കുക. പ്രാർത്ഥനയുടെ ഫലം അപാരമാണെന്ന് ഗാന്ധിജിയടക്കം പല മഹാത്മാക്കളും പറഞ്ഞിട്ടുണ്ട്.

ഒരു കാര്യം കൂടി നമുക്ക് ചെയ്യാൻ കഴിയും- വിവാഹം, ജന്മദിനം, എന്നിവയൊക്കെ വളരെ ചിലവു ചുരുക്കി, ആർഭാടങ്ങളെല്ലാം ഒഴിവാക്കി നടത്തുക.

ഈശ്വരൻ എല്ലാവരേയും കദനക്കടലിൽ നിന്നും കരകയറ്റുമെന്ന് നമുക്ക് പ്രത്യാശിക്കാം.

## विद्यार्थि पंक्ति

### गोंय आनी केरळ कोंकणींतलें अंतर

| | | |
|---|---|---|
| जनेल | - | जन्नर्ल |
| आरमार | - | अर्मालि/ अरमालि |
| दार/दरवाजो | - | कव्वड |
| सोंपण/पावंडो | - | मेट |
| हुमरो | - | हुम्बोरु |
| पोरसूं | - | मैदर |
| आंगण | - | अंगण/ फिदर |

| कोंकणी | മലയാളം | English |
|---|---|---|
| चिप्पट | കരണ്ടി/സ്പൂൺ | Spoon |
| थापट/सित्ता दायि | ചപേടം | Rice Paddle |
| दायि | പരന്ന കയിൽ/തവി | Flat Ladle |
| दाव्ल | ചെറിയ തവി | Small Ladle |
| दवलो/दौलो | കുഴിഞ്ഞ തവി | Scoop |
| कसूट | എണ്ണത്തവി | Oil Scoop |
| क्यलातो | ചട്ടുകം | Spatula |
| चाळींदायि | കണ്ണാപ്പ/ഓട്ടത്തവി-- | |

"स्पन्दन"

आभार : केरळ कोंकणी अकादमी



# SAMYUKTHA GOWD SARASWATH SABHA

Reg. No. 16/1974, SARASWATH BHAVAN
23/1451, Kacherikkunnu, Mankave, Calicut - 673 007
Phone: 0495 2331550, e-mail: sgssabha@gmail.com,
Website : www.sgssabha.com

## AN APPEAL

05-09-2018

Dear SGS Sabha Members,

You are all aware that thousands of people were severely affected by the recent floods that engulfed several parts of Kerala.A large number of families belonging to our community living in areas like Chalakudy. Mala,NorthParur,Chennamangalam,Cherai,Alappuzha,Aluva,Vaikom, Kozhencheri,Kottayam,etc.have been badly affected and have sought help through the respective temples/associations.Our settlements from different parts of the state/country have already responded to their call.

Relief materials such as food items,cloth and cleaning products that had reached from places as far as Mangaluru were delivered to the deserving persons in time by volunteers.Teams of engineers and other professionals have visited the affected areas and assessed the damages and losses.Inetial reports indicate that several houses have been damaged beyond repair.Shop owners have incurred huge losses as flood waters had entered their shops. The process of reconstruction and rehabilitation has started for which huge funds are required.

The Governing Council of SGS Sabha convened a special meeting to discuss and decide as to how the members of the Sabha could extend help to those affected by the calamity.Members of the Council felt that contribution should come from each and every member as a catastrophe of this magnitude would be a once in life time occurrence and hence all will come forward with help.Our Sabha has to raise at least Rs.1000000(Ten Lakhs) that would be just sufficient to rebuild two three houses or make good for the losses of couple of shop keepers We are duty bound to send our contribution by this month end as the unfortunate samajbandhavs have to come back to normal life at the earliest

Through this appeal we are requesting all members of the Sabha residing in and out of Calicut to be part of this noble gesture by contributing liberally.

Payments may be made direct to the Sabha's Bank Account with CORPORATION BANK,CHERUTY ROAD,CALICUT-673032 SB AC NO:520101048737905 of SGS SABHA,CALICUT IFSC:CORP0000023 Cheques for this purpose may be drawn in favour of SGS SABHA, CALICUT and forwarded to the above address Those who wish to contribute by cash can contact one of the following office bearers.

With warm regards

| | | |
|---|---|---|
| J.Ramesh Kamath | D.Shantharam Nayak | U.Krishna Kumar |
| **President** | **Secretary** | **Treasurer** |
| Mob:9846081128 | MOB 9633017715 | Mob.9847229148 |

# Konkani Bhasha Prachar Sabha

**Kochi**

To

Sri Pinarayi Vijayan,
Hon'ble Chief Minister,Government of Kerala
Secretariat, Thiruvananthapuram

Sir,

August 12, 2018 is the day of Golden Jubilee, the day of the 50 th Year of the Order issued by the Government of Kerala based on the representation made by Konkani Bhasha Prachar Sabha, Cochin, G.O.MS. 372/68/Edn. Education J Department Dated Trivandrum 12.8.1968 introducing Konkani with Devanagari as its script as an additional language for the benefit of Konakni speaking pupils studying in the T.D.L.P. school and T.D.Girls Primary School run by Cochin Thirumala Devaswom Managing Cimmitee, Mattancherry, Cochin. Kerala is the first State in India to introduce Konkani in the Primary schools outside the then Union Territory of Goa. The Order stated that Konkani ranks third in the Order of language spoken in the State and Second in the District of Ernakulam. Later Order was issued paying the Konkani teachers salary by Government on par with Tamil and Kannadiga teachers. As regards introduction of Konkani in Schools the G.O. dated 12.8.1968 had stated that "Mysore and Maharashtra the greater Konkani speaking population have not made any provision in this respect.

The introduction of Konkani in Schools resulted in Kerala Government issued Order dated 4.7.1974 declaring Konkani speakers in the State as Linguistic Minority entiltled to protection Guaranteed under Article 30 of the Indian Constitution, Sahitya Akademi, New Delhi recognised Konkani as a Literary Language for Awards and finally the Government of India include Konkani in the 8th Schedule of the Indian Constitution of the National languages of India thereby making the recognition everlasting one with inscription in Value on all Currency Notes.

The Sabha sends its deep depth of gratitude to Government of Kerala headed by Hon'ble Pinarayi Vijayan for creating atmosphere in Kerala for development of Konkani in its literary and cultural fields.

Yours faithfully.
for Konkani Bhasha Prachar Sabha
N. Purushothama Mallaya
Hon.Secretary.

## पत्तो बदलप

* Shri.ANOOP P.
Flat No.506
Oceanus Rainbow
Tripadapuram, Kulathur P.O
THIRUVANANTHAPURAM - 695 583

* Shri. ANIL KUMAR R. PAI
Villa No.B5, 'Vasudha'
Aratt Rolling Whites
Christ Nagar
Dodda Hagadde Village
Byagaddanahalli P.O.
Anekal
BENGALURU - 562 106

* Shri.ANIL J. NAIK
Flat No.506
Plama Residency
Kottara Cross
Kapikad, Bejai
MANGALURU - 575 004

* Shri. U.B.DURGANAND
G8 Fort House, 19th Cross
TC Palaya Main Road
BENGALURU

## अभिनंदन



*Kumari GREESHMA G., daughter of Smt. Hema and Shri.Giriraj has passed her Bachelor of Commerce (B.com), (COMPUTER APPLICATIONS) securing 'B' grade and is placed in First Class from St. Joseph's College (AUTONOMOUS), Devagiri, Calicut.



* Kumari JYOTSNA U.KAMATH, daughter of Smt. Deepa G.and Shri. Uday Kamath A.has passed her 12th Std. Examination (CBSE) securing A1 grade in all the 5 subjects with 96% marks from Arya Central School, Pattom, Thiruvananthapuram.



*Kumari SHAITHYA G., daughter of Smt. Hema and Shri. Giriraj has passed her Higher Secondary Examination (COMMERCE) securing A+ grade in all the 6 subjects with 1157 /1200 marks from Govt. Vocational H.S.School for Girls, Nadakkave, Calicut.



* Kumari ANUSHA PRABHU K., daughter of Smt. Suchithra and Shri .K. Vinod Prabhu has passed her S.S.L.C Examination securing A+ grade in 6 subjects and A grade in 4 subjects from Providence Girls H.S. School, Calicut.

# PRAYING THE CORRECT WAY

Compiled by Babu Raghutham

I am a keen observer of people. My Prayer at the temples is short. After closing my eyes and praying for a couple of minutes in front of the deity and circumambulating the temple once, I am done with. But my wife Veena has to complete her mandatory 3 or 5 rounds. While waiting for her finish, gives me time to observe others and their behavior. Some chant their prayers loudly as if to announce the depth of their devotion. Others stand in front of the idol blocking the view for as long as they choose. Some offer so many Dandavath Namaskars blocking the pathway, making it difficult for others to move around. Some ring the bell and some others skip it. While some are satisfied with one spoonful of Tirth some stretch their hands for 3 spoonfuls. Some apply sandal paste vertically and some horizontally on the forehead. We do not know who among these are doing it right. Though we can always beg forgiveness from God, for any inadvertent errors of omission and commission, by chanting the disclaimer in the form of Aparadha Kshamapana Mantra, if there is a correct way or a proper method for praying we have to follow it, to derive the full benevolence of God.

The word "Prarthana" is derived from the words " Pra" and "Artha" meaning pleading fervently. Asking God for something with intense yearning. Chanting of Mantras is the most popular form of worship. Joining hands with fingers of each palm touching the other, positioned in front of the chest with a bowed head is the normal form of greeting called 'Namaste' or "Namaskar". Namaste is derived from Sanskrit and is a combination of two words, "Namah" and "te" (a shortened variant of "tubhyam"). Namah means bow, obeisance or reverential salutation and 'te' means 'to you'. Therefore, Namaste literally means "I bow to you". Scientific explanation is that joining both hands ensures joining the tips of all the fingers together activating the pressure points of eyes, ears, and mind. This helps us to keep the mind singularly concentrated.

Namaste can be said in different ways, depending on the person you are addressing. For instance, when you greet your friend

or peer, the traditional style Namaste will suffice. On the other hand, when you are greeting another person of a higher status, you place the joined hands in front of the forehead. Whereas, if you have to pay reverence to God or a Holy person then holding the joined hands above the head is the appropriate one. Some prostrate on the ground in this posture to show their deep respect and love to God (Dandavath Namaskar).

The sound of the bell helps us clear our mind and helps us to stay sharp and keep our full concentration on the purpose. These bells are made in such a way that when they produce a sound, it creates a unision in the Left and Right parts of our brains. The moment we ring the bell, it produces a sharp and enduring sound which lasts for minimum of 7 seconds as an echo. The duration of echo is good enough to activate all the seven healing centres in our body. This results in emptying our brain of all negative thoughts.

Temples are located strategically at a place where the positive energy is abundantly available from the magnetic and electric wave of north/south poles. The construction of temples is based on Vastu Shastra. The main idol is placed in the core center of this field, known as Garbhagruha which is designed based on the Vastu Purusha Mandala model. To commence the Pradakshina, one can start moving at normal pace from the left side of the *Garbhagruha* clock-wise with hands in the *Namaskar mudra* chanting the Deity's Name.When one does the clockwise Pradakshina the deity inside the Garbhagruha is always on our right side as recommended by the Vedas. A person walking clockwise around the main Idol receives magnetic waves and his body absorbs it. It is the positive energy that we all require to have a healthy life. After the Pradakshina, we have to stand in front of the deity and pray. Only after that should we commence the next Pradakshina. There are prescribed number Pradakshina that one has to take. The number is different for different deities. According to Shivpuran, a devotee must only carry out Half-Pradakshina clock wise round the Shiva/Linga in the path outside bali stones and not cross the outlet for Abhishek Tirth (Ganga) and go reverse along the path inside of the bali stones to complete one Pradakshina. The generally followed rule for number of

Pradakshinas is, Ganesh 1, Shiva 2, Vishnu 3, Ayyappa 4, Subrahmanya 5, Hanuman 5, Durga 6, Peepal Tree 7, Navagraha 9. There are different schools of thought, which prescribe different numbers. Let us not compound the confusion by going into it.

The ideal number of times the Nama Japa should be repeated is 108. The number 108 is a special number for Hindus. Ashtotara has 108 names. Japa Mala has 108 beads. If you look at the number of Nakshatras , it is 27. Each Nakshatra has 4 Padas. So total Padas is 27x4 =108. Anyone born in this world will come within these 108 Padas. When the nine planets (Nava Graha) revolve around the 12 constellations (12 Zodiac signs) it will bring 108 kind of changes in one's life (9x12=108) astrologically. Our body contains 108 major nadis (nerves). When we chant mantras the sound and vibration generates positive energy in us by activating the nerve centres. As we chant Astotaras, Chant 108 Japas or do 108 Pradaksinas we are praying for the happiness and prosperity of all the beings coming within the 108 Padas.

A Tilak is applied on the forehead between the brows, The spot between the two eyebrows is considered as a major nerve point in human body. The Tilak is believed to prevent the loss of energy in the human body and control the various levels of concentration. Tilak should be applied using different fingers for the maximum benefits. Applying a Tilak using the middle finger is said to bring good luck and prosperity to one's life. Saturn known as the protector of life is at the base of the middle finger. If you want some peace in your life, then use your ring finger to apply Tilak. Applying Tilak using thumb brings health and wealth to the person. If someone is sick in the family, then applying a sandalwood Tilak on him every day using the thumb is believed to nurse him back to good health soon, owing to the presence of Venus in the thumb. One should not use the Index finger to apply Tilak on anyone, as it signifies the end of a human being's journey in this mortal world. Only when a person is dead, should one apply Tilak on him using the Index finger which helps the person to break away from the cycle of life and death and attain instant Moksha. The Tilak of Vaishnavaites consists of a long vertical marking on the forehead starting from end of one's nose to just below the hairline and

is known as Urdhva Pundra.The Tilak by followers of Shiva consists of three horizontal lines of Vibhuti across the forehead called Tripundra. In one of his discourses Srila Prabhpada (Iskcon) narrates a story to his devotees. When Yudishtira enquired of Krishna about the contradiction, why Shiva Bhaktas are rich materially whereas Vishnu (Krishna) Bhaktas are poor, despite the fact that Vishnu resides with Lakshmi and Shiva leads the life of a mendicant. Krishna says that his first benediction towards his Bhakta is that he takes away all his riches. So he becomes totally dependent on him and becomes spiritually rich. Lord Shiva is the husband of devi Durga, the supreme material power. So the devotee of Shiva gets all material benediction . It is wrong to discriminate between Shiva and Vishnu. Praying to both will give us the best of both these riches.

Worshippers of the Goddess (Devi), wear a large red dot of Kumkum on the forehead. When a girl or a married woman visits a house, it is customary to offer Kumkum to each other when they depart. Married women should apply Kumkum with their ring finger. Married women also apply red Kumkum to the parting of their hair above their forehead every day as a symbol of marriage.

After completing the Pradakshina of the Deity we all take Tirth and Prasad. Shasta's prescribe the correct way of partaking the Tirth and Prasad, in that order, to derive maximum benefit from it. While accepting the Tirth, right palm should be placed in our left palm and the right palm should be folded in such a way that our index finger bends forward and the thumb bends over touching index finger. This is the perfect way to accept Tirth. It must be taken without making any sound and the lips should not touch the palm. If done the wrong way it is counted as a Dosha equivalent to drinking blood. After taking Tirth with the right hand, the same hand is touched on the eyes, head and the neck. Tirth should not be dropped on the earth as dropping it is considered as great sin for both giver and taker. Sipping it 3 times is to clean the body, cleaning of soul and for salvation.

Shastras have prescribed the correct method for all these things supported by proper logic. If we follow these simple rules we will have less occasions to chant the Aparadha Kshamapana Mantra. Peace and happiness be to all.

# VIJAYA DASAMI CELEBRATIONS 2018

## ENTRIES TO KONKANI AWARDS - INVITATION

S.G.S. Sabha is pleased to invite entries to the following literary competitions in connection with the Vijaya Dasami Celebrations.

* **Bharath Naik Memorial Endowment (Instituted by Smt. Sumathi Krishna Naik) Cash Prize of Rs. 250 for best Konkani short story and Rs. 250 for best Konkani essay.**

**RULES**

a. Participant should be a S.G.S. Sabha Member or his/her close relative.

b. Story / Essay should have a title and should be written legibly not exeeding 400 words on one side of the paper in Devanagari or Malayalam script.

c. No age limit. Name, address, or any other marks, which reveal the identity of the writer, should not be written on the paper but be furnished on a separate covering letter.

For Konkani short story no theme is prescribed. For Konkani essay the theme is, "2018 हुवागन्तु कष्ट भोगतल्यांक आमच्यान कशें मजत करूंक जातलें" ("How can we help the flood affected victims")

**Vatsala Manjunath Rao Memorial Prize for best poem. 1st Prize Rs. 250. The poem can be in Konkani or English. But preference will be given to a Konkani poem in Devanagari or Malayalam script.**

**RULES**

a. Age limit is 15 years to 30 years. Participant should be a Member of the Sabha or close relative of a Member. The name, address, relationship with the member and date of birth should be furnished on a separate covering letter. In this letter it should be affirmed that the poem is composed by the contestant.

b. The poem must have a title.

c. The poem should have a good moral or intrinsic value. It should have at least 4 stanzas of 4 lines each.

**M. Shanthi Bai Memorial Endowment prize of Rs.250, instituted by Sri. P.B. Athulendranath Shenoy, Chennai, for best humorous Konkani article / story in Malayalam / Devanagari script.**

**P.S.R. Shenoi Memorial Pushpanjali Puraskar, instituted by Smt. Valsala R. Shenoy, Kochi, for Konkani poem. Winner will be given a certificate and a memento.**

**RULES:**

a. The poem should be in Devanagari or Malayalam script. It should have a minimum of 20 lines. It should be original.

**The decision of the Judges will be final. Entry should reach the following before 15 October 2018 .**

Editor, Saraswath Vani
Sooraj Jewellers, Kammath Lane, Calicut - 673001

**SAMYUKTHA GOWD SARASWATH SABHA, CALICUT**

## VIJAYADASHAMI CELEBRATIONS

Date : September 19th 2018

Venue : Saraswath Bhavan

Time : 9am to 9pm

### जनन

Smt. SUPRIYA V. RAO, wife of Shri. G. Vishwanath Rao, Swarga Madom, Calicut, a Life Member of the Sabha gave birth to a baby girl on 29th July 2018. The child has been named "ANUGRAHA"

### व्हार्डिक

The marriage of Kumari MADHURA, daughter of Smt. Jayanthi and Shri. C.Ramanath Kamath, a Life Member of the Sabha with Chi : AVINASH, Son of Smt. Padma R. Pai and Shri. V. Rajalakshman Pai, Kottayam was held on Thursday, 30th August 2018 at Shree Sukrthindra Kalamandir, Calicut.

### देहांत



Smt. KAMALA S. MALLER (88), w/o. late G. Shiva Maller, passed away at her home, Maller House, Mukunda Maller Road, Thalassery, on Saturday, August 25, 2018. She is survived by Lalita S. Nayak (daughter), S. Annu Maller (Sabha's life member) and S. Narasimha Maller (sons) and Jayasree V. Prabhu (daughter). Ammunje Sadananda Nayak and Murje Viswanath Prabhu are her sons in law, and Hemanalini Maller (late) and Lakshmi N. Maller are her daughters in law.

**IMPORTANT**

Members are requested to hand over their contribution (collected once a year for meeting expenses related to various Holydays and Festival Celebrations) to Sabha members approaching them for the purpose.

Secretary

# खास दीस

## 2018 SEPTEMBER

| | | | |
|---|---|---|---|
| 10. | Monday | : | Baadrapada Maasa Aarambham |
| 13 | Thursday | : | SHREE GANESHA CHATHURTHI |
| 14 | Friday | : | Panchami Naagabhisheka Pooja |
| 17 | Monday | : | Kanya Sankramanam |
| 20 | Thursday | : | Ekadashi |
| 23 | Sunday | : | Shree Anantha Chathurdashi |
| 25 | Tuesday | : | Pournami, Mahaalaya Pithru Paksha Aarambham |
| 28 | Friday | : | Sankashta Chathurthi, Chandrodayam at 8.56 pm. |

## 2018 OCTOBER

| | | | |
|---|---|---|---|
| 5 | Friday | : | Ekadashi |
| 8 | Monday | : | Sarwa Pithrshraadham |
| 9 | Tuesday | : | Mahaalaya Amaavasi<br>Baadrapada Maasa Varsha Rithu Avasaanam |
| 10 | Wednesday | : | Ashweeja Maasa - Sharad Rithu Aarambham<br>NAVARATHRI AARAMBHAM<br>PANCHADURGA DEEPA NAMASKARA POOJA<br>from 6-00pm to 8-00 pm at Mandir |
| 13 | Saturday | : | Panchami Naagabhisheka Pooja |

आभार: श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420.
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut






COLLABORATION WITH NATURE
Sunson




for
MEN
&
WOMEN






100%
NATURAL



